Kerala Gazette No. 50 dated 20th December 1983.
**PART II**

# 1983-ലെ കേരള വിദ്യാഭ്യാസ (ഭേദഗതി) ബില്ലിൻമേലുള്ള സബ്ജക്ട് കമ്മിററി റിപ്പോർട്ടും സബ്ജക്ട് കമ്മിററി റിപ്പോർട്ടു ചെയ്തപ്രകാരമുള്ള ബില്ലും.

G. 1097/MC.

# 1983-ലെ കേരള വിദ്യാഭ്യാസ (ഭേദഗതി) ബിൽ

## (സബ്ജക്റ്റ് കമ്മിററിയുടെ റിപ്പോർട്ട്)

സാമൂഹ്യസേവനം സംബന്ധിച്ച VI-ാം സബ്ജക്റ്റ് കമ്മിററിയുടെ അഭിപ്രായത്തിനയച്ച 1983-ലെ കേരള വിദ്യാഭ്യാസ (ഭേദഗതി) ബിൽ ഖണ്ഡം ഖണ്ഡമായി കമ്മിററി പരിഗണിക്കുകയും അവരുടെ റിപ്പോർട്ട്, കമ്മിററി റിപ്പോർട്ടുചെയ്ത പ്രകാരമുള്ള ബില്ലിനോടൊപ്പം ഇപ്പോൾ സമർപ്പിക്കുകയും ചെയ്യുന്നു.

2. 1983-ലെ കേരള വിദ്യാഭ്യാസ (ഭേദഗതി) ബിൽ 1983 ഫെബ്രുവരി 21-ാം തീയതിയിലെ അസാധാരണ ഗസററായി പ്രസിദ്ധീകരിച്ചു. 1983 മാർച്ച് 9-ാം തീയതി നിയമസഭയിൽ ആ ബിൽ അവതരിപ്പിക്കുകയും, 1983 മാർച്ച് 10-ാം തീയതി കമ്മിററിയുടെ അഭിപ്രായത്തിനായി അയയ്ക്കുകയും ചെയ്തു.

3. 1983 മാർച്ച് 18-ാം തീയതി കൂടിയ അവരുടെ യോഗത്തിൽ വച്ച് കമ്മിററി, പ്രസ്തുത ബിൽ ഖണ്ഡം ഖണ്ഡമായി പരിഗണിച്ചു. യാതൊരു മാററവും കൂടാതെ ബിൽ അംഗീകരിക്കാൻ കമ്മിററി ശുപാർശ ചെയ്തു.

4. ഈ കാര്യത്തിൽ ലഭിച്ച ഭിന്നാഭിപ്രായക്കുറിപ്പുകൾ ഇതിനു ശേഷം കൂട്ടിച്ചേർത്തിരിക്കുന്നു.

കെ. ജി. ആർ. കർത്താ,

ചെയർമാൻ,

VI-ാം സബ്ജക്റ്റ് കമ്മിററി.

## ഭിന്നാഭിപ്രായക്കുറിപ്പുകൾ

1963-ലെ കേരള വിദ്യാഭ്യാസ (ഭേദഗതി) ബില്ലിനെ പൂർണ്ണമായും എതിർക്കുന്നു.

2. ഈ ബില്ലിൻമേലുള്ള ചർച്ച സുകരമാക്കുന്നതിന് ബില്ലിന്റെ പശ്ചാത്തലം സംബന്ധിച്ച യാതൊരു വിവരവും ബന്ധപ്പെട്ട വകുപ്പ് നൽകിയിട്ടില്ല. ഇത് ചട്ടങ്ങളുടെ സ്പഷ്ടമായ ലംഘനവും അവയോടുള്ള അനാദരവും ആണ്.

3. പബ്ലിക് സർവ്വീസ് ആക്റ്റിലെ വ്യവസ്ഥകൾ വിനിയോഗിച്ച് സർവ്വീസ് ചട്ടങ്ങൾ ഭേദഗതി ചെയ്തുകൊണ്ട് സർക്കാരിലെ സേവന വ്യവസ്ഥകൾ പ്രാബല്യത്തിൽ കൊണ്ടുവന്നിട്ടുണ്ട്. ആ ഭേദഗതികളും കേരള വിദ്യാഭ്യാസ ചട്ടങ്ങൾ ഭേദഗതി ചെയ്യുന്നതിനും അനുവർത്തിക്കേണ്ട നടപടിക്രമം ഒന്നുതന്നെയാണ്. ആയതിനാൽ, മറ്റ് ഏതൊരു സബോർഡിനേറ്റ് നിയമനിർമ്മാണത്തിന്റെ കാര്യത്തിലുമെന്നപോലുള്ള നടപടിക്രമമാണ് ഇവിടെയും അനുവർത്തിക്കേണ്ടത്.

4. ഇതോടൊന്നിച്ചുള്ള ഉദ്ദേശകാരണങ്ങളുടെ വിവരണത്തിൽ കാരണങ്ങൾ നൽകിയിരിക്കുന്നതുപോലെ അദ്ധ്യാപകർക്ക് ആനുകൂല്യങ്ങളും സൗജന്യങ്ങളും വർദ്ധിപ്പിക്കുന്നതിനാണ് ഉദ്ദേശമെങ്കിൽ, ഭേദഗതി കേരള വിദ്യാഭ്യാസ ആക്റ്റിന്റെ 12-ാം വകുപ്പുപ്രകാരം ഉണ്ടാക്കാൻ പോകുന്ന ചട്ടങ്ങളിൽ മാത്രം ഒതുക്കിനിറുത്തിയാൽ മതിയാകുന്നതാണ്.

5. ഇപ്പോഴത്തെ ഭേദഗതി വളരെ വിപുലമായ സ്വഭാവത്തോടുകൂടിയതും ആക്റ്റിൽ വിഭാവനം ചെയ്തിട്ടുള്ള നിയമനിർമ്മാണപരമായ നിയന്ത്രണത്തിന് ഗുരുതരമായ ഹാനി വരുത്താവുന്നതുമാണ്. അങ്ങനെയുള്ള ഒരു ഭേദഗതി ആവശ്യമാകുംവിധം ആക്റ്റിന്റെ 36-ാം വകുപ്പ് (2)-ാം ഉപവകുപ്പിൽ പറഞ്ഞിട്ടുള്ള ഇനങ്ങളിൽ യാതൊന്നിനെ സംബന്ധിച്ചും അങ്ങനെയുള്ള യാതൊരു ഗുരുതരമായ സ്ഥിതിവിശേഷവും നിലവിലില്ല.

6. മാനേജുമെന്റിന് ആനുകൂല്യങ്ങളും സൗജന്യങ്ങളും ധാരാളമായി നൽകുന്നതിനുള്ളതാണ് ഈ ഭേദഗതി. അദ്ധ്യാപക-വിദ്യാർത്ഥി സമൂഹത്തിന്റെ താല്പര്യവുമായി ഇതിനു യാതൊരു ബന്ധവും ഇല്ല.

7. ഈ ഭേദഗതി മാനേജുമെന്റുകളുടെ പ്രയോജനത്തിനായി ദുരുപയോഗപ്പെടുത്താൻ വളരെയധികം സാദ്ധ്യതയുണ്ട്. ഈ ഭേദഗതിമൂലം സർക്കാർ ഖജനാവിൽ ഭീമമായതും മുൻകൂട്ടി പ്രവചിക്കാൻ നിർവ്വാഹമില്ലാത്തതുമായ സാമ്പത്തിക ബാദ്ധ്യത ഉണ്ടാകാവുന്നതാണ്. സംസ്ഥാനത്തിന്റെയും, അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയും വിദ്യാഭ്യാസത്തിന്റെതന്നെയും താൽപ്പര്യത്തെ മുൻനിറുത്തി ഞങ്ങൾ ഈ ഭേദഗതിയെ എതിർക്കുന്നു.

ശ്രീമതി ഭാർഗ്ഗവി തങ്കപ്പൻ, സബ്ജക്റ്റ് കമ്മിറ്റി അംഗം.

ശ്രീമതി പി. ദേവൂട്ടി, സബ്ജക്റ്റ് കമ്മിറ്റി അംഗം

ശ്രീ. ഇ. പത്മനാഭൻ, സബ്ജക്റ്റ് കമ്മിറ്റി അംഗം

ശ്രീ. റ്റി. പി. പീതാംബരൻ മാസ്റ്റർ, സബ്ജക്റ്റ് കമ്മിറ്റി അംഗം

ഡോക്ടർ എ. സുബ്ബറാവു, സബ്ജക്റ്റ് കമ്മിറ്റി അംഗം

# 1983-ലെ കേരള വിദ്യാഭ്യാസ (ഭേദഗതി) ബിൽ

(സബ്ജക്റ്റ് കമ്മിറ്റി റിപ്പോർട്ടു ചെയ്ത പ്രകാരമുള്ളത്)

## 1958-ലെ കേരള വിദ്യാഭ്യാസ ആക്റ്റ് വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള

## ഒരു
## ബിൽ

പീഠിക.—1958-ലെ കേരള വിദ്യാഭ്യാസ ആക്റ്റ് ഇതിനുശേഷം കാണുന്ന ആവശ്യങ്ങൾക്കായി വീണ്ടും ഭേദഗതി ചെയ്യുന്നത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവത്സരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും ആരംഭവും.—(1) ഈ ആക്റ്റിന് 1983-ലെ കേരള വിദ്യാഭ്യാസ (ഭേദഗതി) ആക്റ്റ് എന്നു പേർ പറയാം.

(2) ഇത് 1982 ഒക്ടോബർ 13-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. 36-ാം വകുപ്പിന്റെ ഭേദഗതി.—1958-ലെ കേരള വദ്യാഭ്യാസ ആക്റ്റ് (1959-ലെ 6) (ഇതിനുശേഷം പ്രധാന ആക്റ്റ് എന്നാണ് പരാമർശിക്കപ്പെടുക) 36-ാം വകുപ്പ് (1)-ാം ഉപവകുപ്പിൽ ''സർക്കാരിന് ചട്ടങ്ങൾ ഉണ്ടാക്കാവുന്നതാണ്'', എന്ന വാക്കുകൾക്കു പകരം ''സർക്കാരിന്, പിൻകാലപ്രാബല്യത്തോടെ അല്ലെങ്കിൽ മുൻകാലപ്രാബല്യത്തോടെ ചട്ടങ്ങളുണ്ടാക്കാവുന്നതാണ്.'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

3. റദ്ദാക്കലും ഒഴിവാക്കലും.—(1) 1983-ലെ കേരള വിദ്യാഭ്യാസ (ഭേദഗതി) ഓർഡിനൻസ് (1983-ലെ 25) ഇതിനാൽ റദ്ദാക്കുന്നു.

(2) അപ്രകാരം റദ്ദാക്കിയിരുന്നാൽകൂടി പ്രസ്തുത ഓർഡിനൻസുമൂലം ഭേദഗതി ചെയ്തപ്രകാരമുള്ള പ്രധാന ആക്റ്റുപ്രകാരം ചെയ്തതോ അല്ലെങ്കിൽ ചെയ്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും സംഗതിയോ എടുത്തതോ അല്ലെങ്കിൽ എടുത്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും നടപടിയോ ഈ ഓർഡിനൻസുമൂലം ഭേദഗതി ചെയ്ത പ്രകാരമുള്ള പ്രധാന ആക്റ്റുപ്രകാരം ചെയ്തിട്ടുള്ളതായോ എടുത്തിട്ടുള്ളതായോ കരുതപ്പെടേണ്ടതാണ്.

കേരള നിയമസഭാ സെക്രട്ടേറിയറ്റ്,
തിരുവനന്തപുരം,
1983 മാർച്ച് 25.

ഡോ. ആർ. പ്രസന്നൻ,
സെക്രട്ടറി.

(ശരിത്തർജ്ജമ)

എ. പി. പെരുമാൾ,
നിയമവകുപ്പ് അഡീഷണൽ സെക്രട്ടറി.

Kerala Gazette No. 50 dated 20th December 1983.
PART II

# 1983-ലെ കേരള മുനിസിപ്പാലിറ്റി (ഭേദഗതി) ബില്ലിൻമേലുള്ള സബ്ജക്റ്റ് കമ്മിറ്റിയുടെ റിപ്പോർട്ടും സബ്ജക്റ്റ് കമ്മിറ്റി റിപ്പോർട്ടു ചെയ്ത പ്രകാരമുള്ള ബില്ലും

G. 1898/MC.

# 1983-ലെ കേരള മുനിസിപ്പാലിററി (ഭേദഗതി) ബിൽ

## സബ്ജക്ററ് കമ്മിററിയുടെ റിപ്പോർട്ട്

തദ്ദേശ സ്വയംഭരണവും സഹകരണവും സംബന്ധിച്ച IX-ാം സബ്ജക്ററ് കമ്മിററിയുടെ അഭിപ്രായത്തിനായയച്ച 1983-ലെ കേരള മുനിസിപ്പാലിററി (ഭേദഗതി) ബിൽ, കമ്മിററി, ഖണ്ഡം ഖണ്ഡമായി പരിഗണിക്കുകയും കമ്മിററിയുടെ ഈ റിപ്പോർട്ട് ഇതോടൊപ്പം ചേർത്തിട്ടുള്ള, കമ്മിററി റിപ്പോർട്ടുചെയ്ത പ്രകാരമുള്ള ബില്ലോടുകൂടി സമർപ്പിക്കുകയും ചെയ്യുന്നു.

2. 1983-ലെ കേരള മുനിസിപ്പാലിററി (ഭേദഗതി) ബിൽ, 1983 ജൂൺ 15-ാം തീയതിയിലെ അസാധാരണ ഗസററായി പ്രസിദ്ധപ്പെടുത്തി. 1983 ജൂൺ 21-ാം തീയതി, ബില്ല്, കമ്മിററിയുടെ അഭിപ്രായത്തിനായി അയച്ചു.

3. 1983 ജൂലൈ 5-ാം തീയതി കൂടിയ അതിന്റെ യോഗത്തിൽവച്ച് കമ്മിററി ബിൽ ഖണ്ഡം ഖണ്ഡമായി പരിഗണിച്ചു.

4. യാതൊരു വ്യത്യാസവും കൂടാതെ ബില്ല് അംഗീകരിക്കുന്നതിന് കമ്മിററി ശുപാർശ ചെയ്യുന്നു.

എം. കമലം,
ചെയർമാൻ,
തദ്ദേശ സ്വയംഭരണവും സഹകരണവും സംബന്ധിച്ച
IX-ാം സബ്ജക്ററ് കമ്മിററി.

# 1983-ലെ കേരള മുനിസിപ്പാലിറ്റി (ഭേദഗതി) ബിൽ

(സബ്ജക്റ്റ് കമ്മിറ്റി റിപ്പോർട്ടു ചെയ്ത പ്രകാരമുള്ളത്)

## 1960-ലെ കേരള മുനിസിപ്പാലിറ്റി ആക്റ്റ് വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.—1960-ലെ കേരള മുനിസിപ്പാലിറ്റി ആക്റ്റ് താഴെ കാണുന്ന ആവശ്യത്തിനുവേണ്ടി വീണ്ടും ഭേദഗതി ചെയ്യുന്നത് യുക്തമായിരിക്കയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിനാലാം സംവൽസരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും പ്രാരംഭവും.—(1) ഈ ആക്റ്റിന് 1983-ലെ കേരള മുനിസിപ്പാലിറ്റി (ഭേദഗതി) ആക്റ്റ് എന്നു പേർ പറയാം.

(2) ഇത് 1982 സെപ്റ്റംബർ 30-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. 412-ാം വകുപ്പിന്റെ ഭേദഗതി.—1960-ലെ കേരള മുനിസിപ്പാലിറ്റി ആക്റ്റ് (1961-ലെ 14) (ഇതിനുശേഷം പ്രധാന ആക്റ്റ് എന്നാണ് പരാമർശിക്കപ്പെടുക) 412-ാം വകുപ്പ് (2)-ാം ഉപവകുപ്പിൽ, ''നാൽപ്പത്തിയഞ്ചു മാസം'', എന്ന വാക്കുകൾക്കുപകരം ''എഴുപത്തിരണ്ടുമാസം'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.

3. റദ്ദാക്കലും ഒഴിവാക്കലും.—(1) 1983-ലെ കേരള മുനിസിപ്പാലിറ്റി (ഭേദഗതി) ഓർഡിനൻസ് (1983-ലെ 24) ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) അങ്ങനെ റദ്ദാക്കിയിരുന്നാൽ തന്നെയും, പ്രസ്തുത ഓർഡിനൻസുമൂലം ഭേദഗതി ചെയ്തപ്രകാരമുള്ള പ്രധാന ആക്റ്റുപ്രകാരം ചെയ്തതോ ചെയ്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും സംഗതിയോ എടുത്തതോ എടുത്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും നടപടിയോ ഈ ആക്റ്റുമൂലം ഭേദഗതിചെയ്ത പ്രകാരമുള്ള പ്രധാന ആക്റ്റുപ്രകാരം ചെയ്തിട്ടുള്ളതോ എടുത്തിട്ടുള്ളതോ ആയി കരുതേണ്ടതാണ്.

കേരള നിയമസഭാ സെക്രട്ടേറിയറ്റ്,
തിരുവനന്തപുരം,
1983 ആഗസ്റ്റ്, 1.

ഡോ. ആർ. പ്രസന്നൻ,
സെക്രട്ടറി.